ശ്രീ ശങ്കരഭഗവത്പാദവിരചിതാ

## മണിരത്നമാലാ

# പ്രശ്നോത്തരി

(ഭാഷാനുവാദസഹിതം)



അനുവാദകൻ

പ്രൊഫ. പി. ആർ. നായർ

ധർമ്മകാഹളം പ്രസിദ്ധീകരണം

1991 Rs. 2-00

## സദയം

### തിരുത്തിവായിക്കുക

| പേജ് | ശ്ലോകം | വരി | |
|---|---|---|---|
| 5 | 3 | 4 | പ്രാണഭൃതാമഹിംസാ |
| 6 | 5 | 3 | നിരുദ്യമോ |
| 6 | 6 | 4 | അപയശഃ സ്വകീയം |
| 8 | 11 | 2 | വിമുക്തിഹേതുഃ |
| 10 | 15 | 4 | സമസ്തദൈന്യം |
| 10 | 16 | 1 | സർവൈർ- |
| 12 | 21 | 3 | പൂര്യതേ |
| 12 | 22 | 1 | മുഖസ്യ |
| 13 | 24 | 3 | പ്രയത്നാത് |
| 15 | 29 | 2 | പ്രാധീത- |
| 15 | 30 | 3 | ഗതൈരപ്യസ്മഭിഃ |

ശ്രീ ശങ്കരഭഗവത്പാദവിരചിതാ

**മണിരത്നമാലാ**

# പ്രശ്നോത്തരീ

(ഭാഷാനുവാദസഹിതം)




അനുവാദകൻ

**പ്രൊഫ. പി ആർ നായർ**



**ധർമ്മകാഹളം പ്രസിദ്ധീകരണം**

1991 Rs. 2-00

MANI RATNA MALA PRASNOTTARI
(Philosophy)
Author:
SRI SANKARA BHAGAVATPADA
Commentator:
Prof. P. R. NAIR
Printed at Sreyas Kandanakam
Publishers:
DHARMAKAHALAM TAVANOOR

Price: Rs 2-00

# മുഖവുര

ശ്രീശങ്കരഭഗവത്പാദരുടെ "പ്രശ്നോത്തരി" എന്ന ഈ ലഘുകൃതി സന്യാസിമാരെ ഉദ്ദേശിച്ച് എഴുതിയിട്ടുള്ളതാണെന്നുതോന്നുന്നു. ഇതിൽ ചോദ്യോത്തരരൂപത്തിൽ സ്ത്രീപുത്രധനാദികളുടേയും പ്രപഞ്ചത്തിന്റെയും വിഡംബനം മുഖ്യവിഷയമായിരിക്കുന്നു. പ്രാപഞ്ചികന്മാർക്കുകൂടി ഉപയോഗപ്പെടുന്ന വളരെക്കാര്യങ്ങൾ ഇതിൽ സഞ്ചയിച്ചിട്ടുണ്ട്. ഈ ഗ്രന്ഥം സൂക്ഷ്മം പഠിക്കുന്നവർക്ക് സംസാര വൈരാഗ്യത്തിന്റെ മഹത്ത്വവും സാധാരണ ജീവിതത്തിന്റെ പൊള്ളത്തരവും മനസ്സിലാകുന്നതാണ്.

ലൌകികന്മാർക്ക് താല്പര്യക്കുറവോ എതിർപ്പോ ഉണ്ടാകാവുന്ന പ്രതിപാദനരീതി ഇതിലുണ്ടെന്നുവരാം. എങ്കിലും യഥാമതി വസ്തുതത്ത്വം ഗ്രഹിക്കുവാനും, കഴിയുംമട്ട് കാമിനീകാഞ്ചനങ്ങളിൽനിന്ന് അകന്നുനിൽക്കുവാനും ഈ കൃതി പ്രേരണ നൽകുന്നതാണ്. ഈ ഗ്രന്ഥത്തിന്റെ ലക്ഷ്യം മനസ്സിലാക്കി ഇതു പാരായണം ചെയ്യണമെന്നുകൂടി ഓർമ്മപ്പെടുത്തുന്നു.

പിപഠിഷുക്കളുടെ സൗകര്യത്തിലേക്ക് മലയാള വിവർത്തനത്തോടുകൂടി ഈ ഗ്രന്ഥം അവതരിപ്പിക്കുകയാണ്.

അനുവാദകൻ,

താനൂർ
1 6–1991

പ്രൊഫ. പി. ആർ. നായർ

ഓം

ശ്രീ മണി രത്ന മാലാ

# പ്രശ്നോത്തരി

(ശ്രീശങ്കരാചാര്യകൃതാ)

മൂലം-1 **അപാരസംസാര സമുദ്രമദ്ധ്യേ**
**സമ്മജ്ജതോ മേ ശരണം കിമസ്തി?!**
**ഗുരോ! കൃപാലോ! കൃപയാവദൈതദ്-**
**വിശ്വേശപാദാംബുജദീർഘനൗകാ!**

| **ശിഷ്യൻ-** | **ഗുരു-** |
|---|---|
| ദയാമയനായഅല്ലയോഗുരോ! അവിടുന്ന് ദയവായിഎന്റെ സംശയങ്ങൾ പരിഹരിച്ചുതന്നാലും. അപാരമായഈ സംസാരസാഗരത്തിന്റെ നടുവിൽമുങ്ങിമുങ്ങിവലയുന്ന എനിക്ക് ശരണമായുള്ളതെന്താണ്?" | ജഗദീശ്വരന്റെ പാദാംബുജമാകുന്ന കപ്പൽമാത്രം. |

മൂലം-2.

**ബദ്ധോഹി കോ യോ വിഷയാനുരാഗീ**
**കോ വാ വിമുക്തിർവിഷയേ വിരക്തിഃ**
**കോ വാസ്തി ഘോരോനരകഃ സ്വദേഹ-**
**തൃഷ്ണാക്ഷയഃ സ്വർഗ്ഗപദം കിമസ്തി?**

| | |
|---|---|
| ആരെയാണ് ബദ്ധനെന്നു പറയുന്നത്? | കേവലം സംസാരവിഷയങ്ങളിൽ ആസക്തനായിക്കഴിയുന്നവൻ ബദ്ധൻ |
| മോക്ഷം എന്നാൽ എന്ത്? | വിഷയങ്ങളോടുള്ള വിരക്തി |

| | |
|---|---|
| ഏററവും വലിയ നരകമേതു്? | സ്വന്തം ശരീരം. |
| സ്വർഗ്ഗമെന്നു പറയുന്നതെന്താണു്? | തൃഷ്ണയുടെ നാശംതന്നെ സ്വർഗ്ഗം |

മൂലം–3

**സംസാരഹൃത്കഃ ശ്രുതിജാത്മ ബോധഃ**
**കോ മോക്ഷഹേതുഃ കഥിതഃ സ ഏവ!**
**ദ്വാരംകിമേകം നരകസ്യ നാരീ**
**കാ സ്വർഗ്ഗദാ പ്രാണഭൃതാ മഹിംസാ!**

| | |
|---|---|
| സംസാരബന്ധം മുറിക്കുവാനുതകുന്ന വസ്തു എന്തു്? | വേദാധ്യയനംകൊണ്ടു് ലഭിക്കുന്ന ആത്മബോധം. |
| മോക്ഷകാരണമായുള്ളതെന്താകുന്നു? | അതും ആത്മബോധം തന്നെ |
| നരകത്തിലേക്കുള്ള പ്രധാനകവാടം ഏതാകുന്നു? | നാരി, |
| ജീവികൾക്കൊക്കെയുംസ്വർഗ്ഗം പ്രദാനം ചെയ്യുന്നതെന്തു്? | ജീവികളെ സംബന്ധിച്ചിടത്തോളം അഹിംസതന്നെ |

മൂലം–4. **ശേതേ സുഖം കസ്തു സമാധിനിഷ്ഠോ**
**ജാഗർത്തികോ വാ സദസദ്വിവേകീ!**
**കേശത്രവഃ സന്തി നിജേന്ദ്രിയാണി**
**താന്യേവമിത്രാണി ജിതാനി യാനി!**

| | |
|---|---|
| സുഖമായി ഉറങ്ങുന്നതാരു്? | സമാധിദ്വാരാപരമേശ്വരനെകണ്ടനുഭവിച്ചവൻ |
| ഉണർന്നിരിക്കുന്നവനോ? | സത്തും അസത്തുംതിരിച്ചറിയുന്നവിവേകി. |
| ശത്രുക്കൾ ആരെല്ലാം? | അവനവന്റെകർമ്മേന്ദ്രിയങ്ങളുംജ്ഞാനേന്ദ്രിയങ്ങളും |
| മിത്രങ്ങളോ? | തന്റെ ഇച്ഛയ്ക്കുകീഴ്പ്പെട്ടുകഴിഞ്ഞാൽ ഇന്ദ്രിയങ്ങളും മിത്രങ്ങളായിരിക്കും. |

മൂലം–5.

**കോ വാ ദരിദ്രോഹി വിശാലതൃഷ്ണഃ**
**ശ്രീമാംശ്ച കോ യസ്യസമസ്തതോഷഃ!**
**ജീവന്മൃതഃ കസ്തു നിതദ്യമോ യഃ**
**കിംവാഽമൃതംസ്യാത്സുഖദാനിരാശാ!!**

| | |
|---|---|
| ആരാണ് ദരിദ്രൻ? | കൂടുതൽ ആഗ്രഹമുള്ളവൻ. |
| ആരാണ് ധനവാൻ? | സർവ്വഥാസന്തോഷിയായികഴിയുന്നവൻ |
| "ചത്തതിനൊക്കുമോ ജീവിച്ചിരിക്കിലും" എന്നുപറയാവുന്നതാരെ? | പുരുഷാർത്ഥങ്ങളം– ധർമ്മാർത്ഥകാമമോക്ഷങ്ങളം– വിധിപ്രകാരം സഞ്ചയിക്കാത്തവനെ |
| അമൃതം എന്നുപറയുന്നതെന്താകുന്നു? | ആനന്ദമയമായി ആശാരഹിതമായഅവസ്ഥ. |

മൂലം–6. **പാശോഹി കോ യോ മമതാഭിമാനഃ**
**സമ്മോഹയത്യേവ സുരേവകാസ്ത്രീ**
**കോ വാ മഹാന്ധോമദനാതുരോയോ**
**മൃത്യുശ്ച കോവാഽപയശസ്വകീയം**

| | |
|---|---|
| പ്രപഞ്ചത്തോടു ബന്ധിക്കുന്ന കയറേത്? | ഞാനെന്നും എന്റേതെന്നുമുള്ളഭാവന |
| മദ്യത്തെപ്പോലെ മതിമയക്കുന്നതാര്? | മാദകസ്വഭാവമുള്ള മദിരാക്ഷി[സ്ത്രീ] |
| യഥാർത്ഥത്തിൽ കണ്ണുകാണാത്തവനാര്? | കാമാതുരനായമനുഷ്യൻ |
| മരണമെന്നാലെന്ത്? | തനിക്കുണ്ടാകുന്ന അപയശസ്സ് |

മൂലം–7.

**കോവാ ഗുരുർയോഹി ഹിതോപദേഷ്ടാ**
**ശിഷ്യസ്തു കോയോ ഗുരു ഭക്ത ഏവ**
**കോ ദീർഘരോഗോഭവഏവ സാധോ**
**കിമൌഷധം തസ്യ വിചാര ഏവ**

| | |
|---|---|
| ഗുരു ആരു്? | നല്ലതുമാത്രം ഉപദേശി |
| യഥാൎത്ഥ ശിഷ്യനോ? | ക്കുന്നആരാ |
| ദീൎഘകാലം നീണ്ടുനില്ക്കു | ഗുരുഭക്തിയുള്ളവൻ |
| ന്നരോഗമേതു്? | വീണ്ടും വീണ്ടും ജനിക്കേ |
| അതിനുള്ള ഔഷധം? | ണ്ടിവരിക |
| | ആത്മവിചാരം മാത്രം |

മൂലം—8.

**കിം ഭൂഷണാദ് ഭൂഷണമസ്തി ശീലം**
**തീൎത്ഥം പരം കിം സ്വമനോ വിശുദ്ധം!**
**കിമത്ര ഹേയം കനകം ച കാന്താ**
**ശ്രാവ്യം സദാ കിം ഗുരുദേവവാക്യം!!**

| | |
|---|---|
| ഏറ്റവും മികച്ചആഭരണം ഏതാകുന്നു? | സദാചാരം |
| ഏറ്റവും പുണ്യകരമായ തീൎത്ഥം ഏതാകുന്നു? | അവനവന്റെ പരിശുദ്ധമായ ഹൃദയം. |
| സംസാരത്തിൽ ഉപേക്ഷിക്കപ്പെടേണ്ടതെന്തു്? | കനകവും കാമിനിയും. |
| എപ്പോഴും കേൾക്കേണ്ടതായ വിഷയം ഏതു്? | സദ്ഗുരുവിന്റെ ഉപദേശങ്ങൾ. |

മൂലം—9

**കേ ഹേതവോ ബ്രഹ്മഗതേസ്തു സന്തി**
**സത്സംഗതിൎദാനവിചാരതോഷഃ!**
**കേ സന്തി സന്തോഖിലവീതരാഗാ**
**അപാസ്തമോഹാഃ ശിവതത്വനിഷ്ഠാഃ!!**

| | |
|---|---|
| ബ്രഹ്മജ്ഞാനമുണ്ടാകുന്നതിനുള്ളമാൎഗ്ഗങ്ങൾ ഏതെല്ലാം? | സത്സംഗം, സത്പാത്രദാനം, ആത്മവിചാരം, സ്വയംതൃപ്തി ഇവ നാലും ഉണ്ടായിരിക്കുക. |
| ആരാണു് യഥാൎത്ഥമഹാത്മാക്കൾ? | സംസാരവൈരാഗ്യം പൂൎണ്ണമായി വന്നിട്ടുള്ളവരും, അജ്ഞാനം നശിച്ചവരും സച്ചിദാനന്ദരൂപനായ ഈശ്വരനെസാക്ഷാത്കരിച്ചവരും |

മൂലം–10.

**കോവാ ജ്വരഃ പ്രാണഭൃതാം ഹി ചിന്താ**
**മൂർഖോ$ſ$സ്തി കോയസ്തു വിവേകഹീനഃ!**
**കാര്യാ പ്രിയാ കാ ശിവവിഷ്ണുഭക്തിഃ**
**കിം ജീവനംദോഷവിവർജ്ജിതം യത്!!**

| | |
|---|---|
| പ്രാണികളെ ബാധിക്കുന്നേറ്റവുംവലിയ ജ്വരമേതു്? | ചിന്ത. |
| മൂഢനെന്നു് ആരെപ്പറയാം? | ആത്മവിചാരം ചെയ്യാത്തവൻമൂഢൻ. |
| പ്രേമപൂർവ്വം ചെയ്യേണ്ട പ്രവൃത്തിയേതു്? | ശിവനിലും വിഷ്ണുവിലും ഉള്ളഭക്തി. |
| യഥാർത്ഥത്തിൽ ജീവിതമെന്നു പറയപ്പെടുന്നതെങ്ങനെയുള്ളതാകുന്നു? | ദോഷലേശമേശാത്തജീവിതം ജീവിതമാകുന്നു, |

മൂലം–11.

**വിദ്യാഹികാ ബ്രഹ്മഗതിപ്രദാ യാ**
**ബോധോ ഹി കോയസ്തു വിമുക്തഹേതുഃ!**
**കേവലാത്മാവഗമോ ഹിയോ വൈ**
**ജിതം ജഗത്കേന മനോഹി യേന!!**

| | |
|---|---|
| ഏററവും ശ്രേഷ്ഠയായ വിദ്യ ഏതു്? | ബ്രഹ്മജ്ഞാനം സമ്പാദിക്കുവാൻ പ്രയോജനപ്പെടുന്നതേതോ അതുതന്നെ യഥാർത്ഥവിദ്യ. |
| വാസ്തവജ്ഞാനമെന്തു്? | മുക്തിസാധകമായഅറിവു് |
| യഥാർത്ഥലാഭമേതു്? | ആത്മസാക്ഷാത്കാരം. |
| പ്രപഞ്ചത്തെജയിക്കുവാൻ ആർക്കുകഴിയും? | സ്വന്തം മനസ്സിനെജയിച്ചവനു് ലോകം ജയിക്കാം. |

**ശൂരാന്മഹാ ശൂരതമോ$ſ$സ്തികോവാ**
**മനോജബാണൈർവ്യഥിതോ ന്യയസ്തു!**
**പ്രാജ്ഞോ$ſ$ഥ ധീരശ്ച സമസ്തു കോവാ**
**പ്രാപ്തോ ന മോഹം ലലനാകടാക്ഷൈഃ!!**

| | |
|---|---|
| ശ്ശൂരന്മാരിൽ വച്ചു ശ്ശൂരനെന്നു് ആരെക്കരുതാം? | ഏവനാണോ കാമബാണ ങ്ങളേററു പീഡിതനാകാ ത്തതു് അവനത്രേ മഹാശ്ശൂരൻ |
| ബുദ്ധിമാനും ധീരനും സമദർശിയുമായുള്ളവൻ ആരു്? | സ്ത്രീജനത്തിൻെറ കടാക്ഷ പാതമേററു് മോഹാതുരനാ കാതിരിക്കുന്നവൻ. |

മൂലം-13.

**വിഷാദ്വിഷംകിം വിഷയാ സ്സമസ്താ**
**ദുഃഖീ സദാ കോ വിഷയാനുരാഗീ!**
**ധന്യോഽസ്തി കോ യസ്തുപരോപകാരീ**
**കഃ പൂജനീയഃ ശിവതത്വ നിഷ്ഠഃ!!**

| | |
|---|---|
| വിഷങ്ങളിൽവച്ചു് വിഷമെന്നു് ഏതിനെപ്പറയാം? | വിഷയഭോഗങ്ങളെ മുഴുവനും. |
| എപ്പോഴും ദുഃഖിച്ചിരിക്കുന്നവനാരു്? | സംസാരവിഷയങ്ങളിൽ മുഴുകി കഴിയുന്നവൻ. |
| ഈ ലോകത്തിൽ ആരാണു് കൃതകൃത്യൻ? | പരോപകാരം ചെയ്യുന്നവൻ. |
| ആരാണു് പൂജ്യൻ? | ആത്മതത്വമറിഞ്ഞു അതിൽ തന്നെ ഉറച്ചു നിൽക്കുന്നവൻ. |

മൂലം-14

**സർവാസ്വവസ്ഥാസ്വപി കിന്ന കാര്യം**
**കിം വാവിധേയം വിദുഷാ പ്രയത്നാത്**
**സ്നേഹം ച പാപം പഠനം ച ധർമ്മം**
**സംസാര മൂലംഹി കിമസ്തി ചിന്താ!!**

| | |
|---|---|
| അറിവുള്ളവർ ഏതവസ്ഥയിലും പ്രയത്നപൂർവ്വം എന്തൊക്കെ ചെയ്യാതിരിക്കണം? | സംസാരത്തെസ്നേഹിക്കുകയും പാപംചെയ്യുകയുമരുതു് |
| അവർക്കു് എന്തൊക്കെചെയ്യാം? | സദ്ഗ്രന്ഥങ്ങൾ വായിക്കുകയും സദ്ധർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്യാം. |
| പ്രപഞ്ചത്തിൻെറ തായ്വേരു് ഏതാണു്? | പ്രപഞ്ചമൂലത്തെക്കുറിച്ചുള്ള ചിന്തതന്നെ. |

മൂലം—15

**വിജ്ഞാന്മഹാവിജ്ഞതമോഽസ്തി കോ വാ**
**നാര്യാ പിശാച്യാ ന ച വഞ്ചിതോ യഃ!**
**കാ ശൃംഖലാ പ്രാണഭൃതാം ഹി നാരീ**
**ദിവ്യം വ്രതം കിം ച സമസ്തദൈന്യംഃ**

| | |
|---|---|
| ബുദ്ധിമാന്മാരിൽ ബുദ്ധിമാനെന്ന് ആരെ പറയാം? | സ്ത്രീയാകുന്ന പിശാചിയാൽ വഞ്ചിക്കപ്പെടാത്തവൻ ബുദ്ധിമാൻ |
| ജീവരാശിയെ ബന്ധിച്ചിടുന്ന ചങ്ങല ഏത്? | സ്ത്രീ |
| ഏറ്റവും ശ്രേഷ്ഠമായ വ്രതം ഏതാകുന്നു | സർവ്വഥാ വിനയഭാവത്തിൽ തന്നെ വർത്തിക്കുന്നത് |

മൂലം—16.

**ജ്ഞാതും ന ശക്യം ച കിമസ്തി സർവ്വൈ-**
**ര്യോഷിന്മനോ യച്ചരിതം തദീയം!**
**കാ ദുസ്ത്യജാ സർവ ജനൈർദുരാശാ**
**വിദ്യാവിഹീനഃ പശുരസ്തി കോ വാ!!**

| | |
|---|---|
| എല്ലാവർക്കും എളുപ്പം മനസ്സിലാകാത്തത് എന്താണ്? | സ്ത്രീയുടെ ഹൃദയവും അവളുടെ പ്രവൃത്തിയും |
| ഏതിനെ വിട്ടുപിരിയുവനാണ് ഏവരും വിഷമിക്കുക? | ദുർവാസനയെ അഥവാ ഇന്ദ്രിയാഭിലാഷങ്ങളെ |
| കേവലം മൃഗതുല്യനെന്ന് ആരെ ഗണിക്കാം | ബ്രഹ്മവിദ്യയിൽ ശ്രദ്ധിക്കാത്ത മൂഢനെ |

മൂലം—17.

**വാസേനസംഗഃ സഹ കൈർവിധേയോ**
**മൂർഖൈശ്ച നീചൈശ്ച ഖലൈശ്ച-**
**പാപൈഃ!**
**മുമുക്ഷുണാ കിം ത്വരിതം വിധേയം**
**സത്സങ്ഗതിന്നിർമമതേശഭക്തിഃ!!**

ആരോടൊക്കെയാണ് സഹവസിച്ചുകൂടാത്തത്?
മൂഢന്മാരും ദുഷ്ടന്മാരും പാപികളും നീജന്മാരും ആയുള്ളവരോട്.

മുമുക്ഷുക്കരം ഉടനടിചെയ്യേണ്ടതെന്തെല്ലാം?
സജ്ജനങ്ങളുമായി സംഗമിക്കുകയും, തൻേറതെന്ന ബുദ്ധി ഉപേക്ഷിക്കുകയും സർവോപരി പരമേശ്വരനിൽ ഭക്തി ഉണ്ടായിരിക്കുകയും വേണം.

**മൂലം–18 ലഘുത്വമൂലം ചകിമർത്ഥിതൈവ**
**ഗുരുത്വമൂലം യദയാചനംച!**
**ജാതോഹികോ യസ്യപുനർന്ന ജന്മ**
**കോവാfമൃതോ യസ്യ പുനർന്നമൃത്യുഃ!!**

നിസ്സാരതയുടെ അടിസ്ഥാനലക്ഷണമെന്ത്?
യാചിക്കുന്ന ശീലം.
മഹത്വത്തിൻെറ അടിസ്ഥാനതത്വമോ?
ആരോടും ഒന്നുംതെണ്ടാതിരിക്കുക.
ആരുടെജന്മം ശ്ലാഘനീയമെന്നു പറയാം?
പുനർജനനത്തിനു് അർഹനല്ലാതായിത്തീരുന്ന മുക്തപുരുഷൻ സ്വജന്മംകൊണ്ടു് ധന്യനാകുന്നു.
ആരുടെമരണം പ്രശംസാർഹമായിരിക്കുന്നു?
വീണ്ടും മരിക്കാൻ ഇടയാകാത്ത മരണം ശ്ലാഘ്യമാണു്.

മൂലം–19

**മൂകോfസ്തികോവാ ബധിരശ്ചകോവാ**
**വക്തുംനയുക്തം സമയേ സമർത്ഥഃ!**
**തത്ഥ്യം സുപത്ഥ്യം നശൃണോതിവാക്യം**
**വിശ്വാസപാത്രം നകിമസ്തി നാരീ!!**

ഊമയാരു്?
വേണ്ടപ്പോരം വേണ്ടതുപറയുവാൻ കഴിവില്ലാത്തവൻ
ആരാണു് ബധിരൻ?
സത്യവും ശുദ്ധവുമായവാക്കുകരം കേരംക്കാൻ കഴിയാത്തവൻ.

വിശ്വസിക്കാൻ

**മൂലം–20** **തത്ത്വം കിമേകം ശിവമദ്വിതീയം**
**കിമുത്തമംസച്ചരിതം യദസ്തി!**
**ത്യാജ്യം സുഖം കിം സ്ത്രിയമേവ സമ്യ-**
**ഗ്ദേയംപരം കിം ത്വഭയം സദൈവ!!**

| | |
|---|---|
| മുഖ്യമായതത്ത്വം ഏതു്? | അദ്വിതീയമിയ ബ്രഹ്മ തത്ത്വം |
| ഏററവും ഉത്തമമായുള്ള പ്രവൃത്തി ഏതാണു്? | സദാചാരം [സത്പ്രവൃത്തി] |
| എന്നും ഉപേക്ഷിക്കേണ്ടസുഖം ഏതാണു്? | സ്ത്രീസുഖം |
| ഏററവും ശ്രേഷ്ഠമായ ദാനം ഏതു്? | അന്യന്നനൽകുന്ന അഭയം തന്നെ |

മൂലം–21

**ശത്രോർമഹാ ശത്രുതമോഽസ്തി കോ വാ**
**കാമഃ സകോപാനൃത ലോഭതൃഷ്ണഃ!**
**ന പൂര്യതേ കോ വിഷയൈഃ സ ഏവ**
**കിം ദുഃഖമൂലം മമതാഭിധാനം!!.**

| | |
|---|---|
| ശത്രുക്കളിൽവച്ച് വലിയശത്രു ആര്? | കോപം, വ്യാജം, മമത, തൃഷ്ണ മുതലായവയോടു് ചേർന്ന കാമം |
| വിഷയഭോഗങ്ങളിൽ ഒരിക്കലും തൃപ്തിപ്പെടാത്തതെന്തു്? | ആ കാമം തന്നെ |
| ദുഃഖങ്ങളുടെ മൂലകാരണമെന്തു്? | 'മമത' എന്ന മനോരോഗം |

മൂലം–22.

**കിം മണ്ഡനം സാക്ഷരതാ മുഖസ്യ**
**സത്യം ച കിം ഭൂതഹിതം സദൈവ!**
**കിം കർമ്മകൃത്വാനഹി ശോചനീയം**
**കാമാരികംസാരിസമർച്ചനാഖ്യം!!**

| | |
|---|---|
| മുഖത്തിന് ഭൂഷണമായുള്ള തെന്തു്? | അക്ഷരവിദ്യ. |
| ഏതാണ് സത്യമായ കർമ്മം? | സഹജീവികളോടു് അനു കമ്പയോടെ വർത്തിക്കുക |
| ഏതുപ്രവൃത്തി ചെയ്താൽ പശ്ചാത്തപിക്കേണ്ടിവരു ന്നില്ല? | കാമാരി (ശിവൻ) യുടെയും കംസാരി( കൃഷ്ണൻ)യുടെയും പൂജയാകുന്ന പ്രവൃത്തി |

മൂലം-23

**കസ്യാऽസ്തിനാശേ മനസോഹി മോക്ഷഃ**
**ക്വ സർവഥാനാസ്തിഭയം വിമുക്തൗ!**
**ശല്യംപരം കിം നിജമൂർഖതൈവ**
**കേ കേഹ്യുപാസ്യാ ഗുരുദേവവൃദ്ധാഃ!**

| | |
|---|---|
| എന്തിൻെറ നാശത്തിലാണ് മോക്ഷം? | മനസ്സിൻെറ |
| യാതൊന്നിനേയും ഭയപ്പെടാതിരിക്കാവുന്ന അവസ്ഥ ഏതു്? | മോക്ഷം |
| ഏററവും ഉപദ്രവകാരിയായ വസ്തു ഏതു്? | അവനവൻെറ മൂഢത |
| പൂജാഹ്രരായുള്ളവർ ആരെല്ലാം? | ഗുരുക്കന്മാരും ദേവന്മാരും വൃദ്ധന്മാരും |

മൂലം-24.

**ഉപസ്ഥിതേ പ്രാണഹരേ കൃതാന്തേ**
**കിമാശു കാര്യം സുധിയാ പ്രയത്നാത്!**
**വാക്കായചിത്തൈഃ സുഖദം യമഘ്നം**
**മുരാരി പാദാംബുജചിന്തനം ച!!**

| | |
|---|---|
| പ്രാണൻ തട്ടിക്കൊണ്ടുപോകുവാൻ കാലനൊരുങ്ങി എത്തുമ്പോഴും ബുദ്ധിമാന്മാർ യത്നപൂർവ്വം ഉടനടി ചെയ്യേണ്ടതെന്തു്? | സുഖംനൽകുന്നവനും മൃത്യുവിനെ നശിപ്പിക്കുന്നവനും ആയ ഭഗവാൻമുരാരിയുടെ പാദകമലങ്ങളിൽ ശരീരവാങ്മനസ്സുകളുറപ്പിച്ചു് ധ്യാനിക്കുക. |

മൂലം–25

**കേ ദസ്യവഃ സന്തി കുവാസനാഖ്യാഃ**
**കഃ ശോഭതേയഃ സദസിപ്രവിദ്യഃ!**
**മാതേവകാ യാ സുഖദാ സുവിദ്യാ**
**കിമേധതേ ദാനവശാത് സുവിദ്യാ!!**

| | |
|---|---|
| വഴിയിൽ കൊള്ളക്കാർ ആരെല്ലാം? | ദുർവാസനകരം |
| സദസ്സിൽ ശോഭിക്കുന്ന താര്? | നല്ലപണ്ഡിതൻ |
| അമ്മയെപ്പോലെസുഖിപ്പിക്കുന്നവളാര്? | നല്ലവിദ്യ |
| കൊടുക്കുന്തോറും വദ്ധിക്കുന്നതെന്ത്? | നല്ലവിദ്യ |

മൂലം–26

**കുതോ ഹി ഭീതിഃ സതതം വിധേയാ**
**ലോകാപവാദാദ് ഭവകാനനാച്ച!**
**കോവാതിബന്ധുഃ പിതരശ്ചകേവാ**
**വിപത്സഹായാഃ പരിപാലകാ യേ!!**

| | |
|---|---|
| എപ്പോഴും ഭയപ്പെടേണ്ടവ ഏതെല്ലാം? | ലോകാപവാദവും സംസാരകാനനവും |
| ഏറ്റവും അടുത്ത ബന്ധു ആരാകുന്നു? | ആപത്തിൽ സഹായിക്കുന്നവൻ |
| യഥാത്ഥ പിതാക്കന്മാർ ആര്? | ഏതവസ്ഥയിലും നമ്മെ രക്ഷിക്കുന്നവൻ |

മൂലം–27

| | |
|---|---|
| ഏതൊന്നു് അറിഞ്ഞുകഴിഞ്ഞാൽ പിന്നീട്ഒന്നുംതന്നെ അറിയേണ്ടതായിരിക്കുന്നില്ല? | സുഖബോധസ്വരൂപമായ പരമാത്മതത്ത്വം |
| ഏതൊന്നിനെ അറിഞ്ഞുകഴിഞ്ഞാൽ പ്രപഞ്ചം മുഴുവനും അറിഞ്ഞതായി കരുതപ്പെടാം? | സർവാത്മകവും പരിപൂർണ്ണവുമായ ബ്രഹ്മസ്വരൂപത്തെ |

മൂലം--28

**കിംദുർലഭം സദ്ഗുരുരസ്തിലോകേ**
**സത്സങ്ഗതിർബ്രഹ്മ വിചാരണാ ച!**
**ത്യാഗോ ഹിസർവസ്യ ശിവാത്മബോധഃ**
**കോ ദുർജയഃ സർവജനൈർമനോജഃ!!**

| | |
|---|---|
| ലോകത്തിൽസുദുർലഭമായുള്ളതെന്തെല്ലാം? | സദ്ഗുരു, സത്സംഗം, ബ്രഹ്മവിചാരം, സർവസ്വത്യാഗം ആനന്ദസ്വരൂപനായ പരമാത്മാവിനെ കുറിച്ചുള്ള അറിവു് |
| ആർക്കും ദുർജയനായുള്ളവനാരു്? | കാമദേവൻ |

മൂലം–29.

**പശോഃ പശുഃ കോ ന കരോതിധർമ്മം**
**പ്രാതീതശാസ്ത്രോഽപി ന ചാത്മബോധഃ!**
**കിന്തദ്വിഷംഭാതി സുധോപമം സ്ത്രീ**
**കേ ശത്രവോ മിത്രവദാത്മ ജാദ്യാഃ!!**

| | |
|---|---|
| മൃഗങ്ങളേക്കാളും മൃഗമായികരുതേണ്ടതാരെ? | ശാസ്ത്രാദ്ധ്യയനം കഴിച്ചിട്ടും ആത്മബോധമുണ്ടായിട്ടില്ലാത്തവൻ |
| അമൃതംപോലെതോന്നിക്കുന്ന വിഷംഏതു്? | സ്ത്രീ |
| മിത്രങ്ങളെപ്പോലെ തോന്നിക്കുന്നശത്രുക്കൾ ആരെല്ലാം? | പുത്രൻ തുടങ്ങിയബന്ധുക്കൾ |

മൂലം–30. **വിദ്യുച്ചലം കിം ധനയൗവനായു-**
**ർദാനം പരം കിംച സുപാത്രദത്തം!**
**കണ്ഠഗതൈരപ്യസുഭിർനകാര്യം**
**കിം കിം വിധേയം മലിനംശിവാർച്ചാ!!**

| | |
|---|---|
| മിന്നൽപിണർപോലെ ചഞ്ചലമായുള്ളതെന്ത്? | ധനം, യൗവനം, ആയുസ്സ് എന്നിവ |
| അത്യുത്തമമായ ദാനം എങ്ങനെയുള്ളതാകുന്നു? | സത്പാത്രത്തിൽ ചെയ്യപ്പെട്ടത് |
| പ്രാണൻ പോയാലും ചെയ്യരുതാത്തതെന്ത്? | പാപം |
| എപ്പോഴുംചെയ്യേണ്ടത്? | ശിവപൂജ |

മൂലം-31 **അഹർന്നിശം കിം പരിചിന്തനീയം**
**സംസാരമിഥ്യാത്വശിവാത്മ തത്ത്വം!**
**കിം കർമ്മ യത് പ്രീതികരം മുരാരേഃ**
**ക്വാസ്ഥാ ന കാര്യാ സതതംഭവാബ്ധൗ!**

| | |
|---|---|
| രാപകൽ വിശേഷവിധിയായി ചെയ്യേണ്ടതെന്താണ്? | പ്രപഞ്ചമിഥ്യാത്വത്തെയും ആത്മതത്ത്വത്തെയുംകുറിച്ച് ചിന്തിക്കുക |
| യഥാർത്ഥത്തിൽ ചെയ്യേണ്ട പ്രവൃത്തി ഏത്? | ശ്രീകൃഷ്ണഭഗവാന് പ്രിയംകരമായുള്ളതേതോ അത് |
| എപ്പോഴും എന്തിനെ വിശ്വസിച്ചുകൂടാ? | ഈ സംസാരസമുദ്രത്തെ |

ഫലശ്രുതിഃ

മൂലം-32 **കണ്ഠംഗതാ വാ ശ്രവണംഗതാവാ**
**പ്രശ്നോത്തരാഖ്യാമണിരത്നമാലാ!**
**തനോതുമോദം വിദുഷാംസുരമ്യം**
**രമേശഗൗരീശകഥേവ സദ്യഃ!**

**ഈ പ്രശ്നോത്തരാഖ്യയായ മണിരത്നമാല ചൊല്ലുകയോ കേൾക്കുകയോ ചെയ്യുന്നത് രമേശനും ഗൗരീശനുമായ ഭഗവാന്റെ കഥ എന്നപോലെതന്നെ വിദ്വാന്മാർക്ക് ആനന്ദസന്ദായകമായിഭവിക്കട്ടെ.**

**ശുഭം ഭൂയാത്**

**ശ്രീകൃഷ്ണാർപ്പണമസ്തു**

# ധർമ്മകാഹളം പ്രസിദ്ധീകരണം



വി. പി. ഏർപ്പാടില്ല; വില മുൻകൂർ എം. ഒ. അയച്ചാൽ പുസ്തകം ബുക്ക് പോസ്റ്ററായി അയച്ചുകൊടുക്കും.

ആവശ്യപ്പെടുക.


മാനേജർ, ധർമ്മകാഹളം

പി. ഒ. തവനൂർ. 679573